

*സിറിയക് ജോൺ*

# തിരുവമ്പാടിയിലെ ജനവിധി

**കെ. രാജേശ്വരി**

കോൺഗ്രസ് ഭരണകാലത്തുപോലും ഉപതെരഞ്ഞെടുപ്പിൽ മാർക്സിസ്റ്റ് സ്ഥാനാർഥിയെ തോൽപിക്കുക ദുഷ്കരമാണ്. ഇടതു ഭരണകാലത്ത് അത് മിക്കവാറും അസാധ്യവുമാണ്. മത്തായി ചാക്കോക്ക് കിട്ടിയതിനേക്കാൾ ഉയർന്ന ഭുരിപക്ഷത്തോടെ ജോർജ് എം. തോമസ് വിജയിക്കാനാണ് സാധ്യത.

വി. സിറിയക് ജോൺ (73) എന്ന കുടിയേറ്റക്കാരൻെറ ജീവിതവുമായി കൂടിക്കുഴഞ്ഞുകിടക്കുന്നു തിരുവമ്പാടിയുടെ രാഷ്ട്രീയ ചരിത്രം.

കോട്ടയം ജില്ലയിലെ കടപ്ലാമറ്റത്തുനിന്ന് താമരശ്ശേരിക്കടുത്ത് കട്ടിപ്പാറയിൽ കുടിയേറിയ ഒരു നസ്രാണി കപ്പച്ചേട്ടനാണ് സിറിയക് ജോൺ. പത്തൊമ്പതാം വയസ്സിൽ കോൺഗ്രസിൽ നാലണ മെമ്പറായി. ആദ്യം കട്ടിപ്പാറ യൂനിറ്റ് പ്രസിഡൻറായി. പിന്നെ താമരശ്ശേരി മണ്ഡലം പ്രസിഡൻറ്, കൽപറ്റ ബ്ലോക്ക് സെക്രട്ടറി. 1964ൽ സത്യ ക്രിസ്ത്യാനികളെമ്പാടും കേരള കോൺഗ്രസിൽ കുടിയേറിയപ്പോഴും സിറിയക് ജോൺ മാതൃസംഘടനയിൽ ഉറച്ചുനിന്നു. 1969ൽ അഖിലേന്ത്യാ തലത്തിൽ പാർട്ടി പിളർന്നപ്പോൾ ഇന്ദിരാജിയുടെ കരങ്ങൾക്ക് ശക്തി കൂട്ടി.

1970 സെപ്റ്റംബറിൽ കേരള നിയമസഭയിലേക്ക് ഇടക്കാല തെരഞ്ഞെടുപ്പ് നടന്നു. കൽപറ്റയിലെ കോൺഗ്രസ് സ്ഥാനാർഥി സിറിയക് ജോൺ. എതിരാളി മാർക്സിസ്റ്റ് പിന്തുണയുള്ള സോഷ്യലിസ്റ്റ് നേതാവ് കെ.കെ. അബു. 1965ലും, '67ലും ഇടതുപക്ഷക്കാർ വൻഭൂരിപക്ഷത്തിൽ ജയിച്ച കൽപറ്റയിൽ സിറിയക് ജോൺ ചരിത്രം തിരുത്തിക്കുറിച്ചു. ഭൂരിപക്ഷം 10,441. മലബാർ ഭാഗത്ത് അഹിംസാ പാർട്ടിക്കുണ്ടായ ഏറ്റവും മികച്ച വിജയം. സംസ്ഥാനത്ത് സിറിയക്കിനേക്കാൾ കൂടിയ ഭൂരിപക്ഷം നേടിയ കോൺഗ്രസുകാർ നാലുപേർ മാത്രം-വക്കം പുരുഷോത്തമൻ, കെ. കരുണാകരൻ, എൻ.ഐ. ദേവസിക്കുട്ടി, എ.എ. റഹിം.

പിന്നീടങ്ങോട്ട് വെച്ചടി കയറ്റമായിരുന്നു. കെ.പി.സി.സി എക്സിക്യൂട്ടിവ് അംഗമായി, സഹകരണ മാർക്കറ്റിംഗ് ഫെഡറേഷൻ ഡയറക്ടറായി, റബർ ബോർഡ് മെമ്പറായി. കർഷക കോൺഗ്രസ് പ്രസിഡൻറായി. 1977ൽ തിരുവമ്പാടി നിയോജക മണ്ഡലമുണ്ടായി. അഖിലേന്ത്യാ മുസ്ലിംലീഗിലെ ഇ.ടി. മുഹമ്മദ് ബഷീർ എതിരാളിയായിവന്നു. മൽസരം കടുത്തതായിരുന്നു. പോളിംഗ് 83 ശതമാനത്തിലെത്തി. 3381 വോട്ടിൻെറ വ്യത്യാസത്തിൽ സിറിയക് ജോൺ വിജയിച്ചു.

1978 ജനുവരി ഒന്നിന് കോൺഗ്രസ് വീണ്ടും പിളർന്നു. കരുണാകരനും ഡോ. കെ.ജി. അടിയോടിയുമൊക്കെ ഇന്ദിരാഗാന്ധിക്കൊപ്പം പോയപ്പോൾ സിറിയക് ജോൺ ഔദ്യോഗിക പക്ഷത്തുനിന്നു. 1980ലെ തെരഞ്ഞെടുപ്പാകുമ്പോഴേക്കും ആൻറണിഗ്രൂപ്പ് കോൺഗ്രസുകാർ ഇടതുപാളയത്തിൽ കുടിയേറി. തിരുവമ്പാടിയിൽ ഇടതുപക്ഷ സ്ഥാനാർഥി സിറിയക് ജോൺ. എതിരാളി മുസ്ലിംലീഗിലെ എൻ.എം. ഹുസൈൻ. നിരീശ്വരവാദികളായ കമ്യൂണിസ്റ്റുകാരെ ജയിപ്പിക്കരുതെന്ന് പറഞ്ഞ് *മനോരമ*യും അച്ചന്മാരും കച്ചറയുണ്ടാക്കിയെങ്കിലും സിറിയക് ജോൺ തന്നെ ജയിച്ചു. ഭൂരിപക്ഷം 6570 ആയി ഉയർന്നു.

1981ൽ ആൻറണിയും കൂട്ടരും ഇടതുമുന്നണി വിട്ടു. കേന്ദ്ര നേതൃത്വത്തിൻെറ ആശീർവാദത്തോടെ പീ.സി. ചാക്കോ, എ.സി. ഷൺമുഖദാസ്, എ.കെ. ശശീന്ദ്രൻ, കടന്നപ്പള്ളി രാമചന്ദ്രൻ, ടി.പി. പീതാംബരൻ എന്നിവരും ഏതാനും അനുയായികളും കോൺഗ്രസ് -എസിൻെറ ബാനറിൽ മാർക്സിസ്റ്റ് പടകുടീരത്തിലേക്ക് മടങ്ങിപ്പോയി. എവിടെ നിൽക്കണമെന്നതിനെ സംബന്ധിച്ച് സിറിയക് ജോണിന് സംശയമേതും ഉണ്ടായില്ല. അദ്ദേഹം ആദർശധീരൻെറ കൂടെ ഉറച്ചുനിന്നു. ഐക്യമുന്നണി സ്ഥാനാർഥിയായി മൽസരിച്ച് വീണ്ടും തിരുവമ്പാടി ജയിച്ചു. ഭൂരിപക്ഷം 3320.

കെ. കരുണാകരൻെറ നേതൃത്വത്തിൽ 19 അംഗ മന്ത്രിസഭ 1982 മെയ് 24ന് സത്യവാചകം ചൊല്ലി അധികാരമേറ്റു. ആൻറ



ണി ഗ്രൂപ്പിൽനിന്ന് മൂന്ന് മന്ത്രിമാരുണ്ടായിരുന്നു-വയലാർ രവി (ആഭ്യന്തരം), കെ.പി. നൂറുദ്ദീൻ (വനം), സിറിയക് ജോൺ (കൃഷി). കുടിയേറ്റക്കാരിൽനിന്നുള്ള ആദ്യ മന്ത്രി (ഇതഃപര്യന്തം അവസാനത്തെയും) സിറിയക് ജോൺ.

1982 ഡിസംബർ 13ന് എറണാകുളത്ത് ചേർന്ന മഹാസമ്മേളനത്തിൽ ആൻറണി കോൺഗ്രസ് മാതൃസംഘടനയിൽ ലയിച്ചു. ലയനം പക്ഷേ, സിറിയക് ജോണിന് പാരയായി. 1983 സെപ്റ്റംബറിൽ കരുണാകർജി മന്ത്രിസഭ പുനഃസംഘടിപ്പിച്ചു. സിറിയക് ജോണിന് പകരം എ.എൽ. ജേക്കബ് മന്ത്രിയായി. കെ.കെ. ബാലകൃഷ്ണനും സി.വി. പത്മരാജനും ഒപ്പം പുറത്തായി. പത്മരാജനെ കരുണാകരൻ കെ.പി.സി.സി പ്രസിഡൻറാക്കി. സിറിയക് ജോണും ബാലകൃഷ്ണനും വഴിയാധാരം.

1983 ഡിസംബറിൽ കരുണാകരൻ മന്ത്രിസഭക്കെതിരെ ബേബി ജോൺ അവിശ്വാസപ്രമേയം അവതരിപ്പിച്ചു. എട്ടംഗങ്ങളുള്ള കേരള കോൺഗ്രസ് ജോസഫ് ഗ്രൂപ്പ് ഐക്യമുന്നണി വിട്ടുവരും, ലീഗിലെ രണ്ടും കോൺഗ്രസിലെ മൂന്നും എം.എൽ.എമാർ മറുകണ്ടം ചാടും എന്നായിരുന്നു മനോരഥം. കൃത്യസമയത്ത് പി.ജെ. ജോസഫിനെ കരുണാകരൻ മെരുക്കി. അഹമ്മദ് കണ്ണും ഹംസക്കുഞ്ഞും അറച്ചുനിന്നു. സിറിയക് ജോണും കെ.കെ. ബാലകൃഷ്ണനും ജോസ് കുറ്റ്യാനിയും മണർകാട് പാപ്പൻെറ വാക്കു വിശ്വസിച്ച് മറുകണ്ടം ചാടിയെങ്കിലും ഫലമുണ്ടായില്ല. അവിശ്വാസം പരാജയപ്പെട്ടു. കരുണാകരൻെറ മന്ദഹാസത്തിന് മാറ്റുകൂടി.

ചാട്ടം പിഴച്ച സിറിയക് ജോണിനെ കോഴിക്കോട്ട് വെച്ച് കരുണാകരാനുകൂലികൾ കൈയേറ്റം ചെയ്തു എന്നാണ് ചരിത്രം. കാലാന്തരത്തിൽ കുറ്റ്യാനിയും ബാലകൃഷ്ണനും കോൺഗ്രസിലേക്ക് തിരിച്ചുപോയി. പാപ്പൻചേട്ടൻതന്നെയും കരുണാകരനുമായി പ്രശ്നങ്ങൾ പറഞ്ഞുതീർത്തു. സിറിയക് ജോൺ അസ്സലുള്ളവനാണ്. അതുകൊണ്ട് സന്ധിസംഭാഷണത്തിനോ പാദസേവക്കോ പോയില്ല. പകരം കോൺഗ്രസ്-എസിൽ ചേക്കേറി. കരുണാകരവിരുദ്ധനും ആൻറണിവിരുദ്ധനുമായിക്കഴിഞ്ഞു.

1987 മേയിൽ വീണ്ടും നിയമസഭാ തെരഞ്ഞെടുപ്പ്. തിരുവമ്പാടിക്കുവേണ്ടി കോൺഗ്രസുകാർ പലരും ഇടിച്ചെങ്കിലും കുറിവീണത് പി.പി. ജോർജിന്. തൃശൂർ ജില്ലയിലെ പുതുക്കാടാണ് ജോർജ് മാഷിൻെറ സ്വദേശം. 1977ൽ ചാലക്കുടിയിലും, 80ൽ തൃശൂരും (ലോക്സഭ), 82ൽ ചേർപ്പിലും നിന്ന് തോറ്റ ദേഹം. തിരുവമ്പാടിയുടെ അക്ഷാംശമെത്ര രേഖാംശമെത്ര, എന്ന് മാഷിന് അറിയില്ല. പക്ഷേ, കരുണാകരൻെറ അക്രീതദാസൻ, ഭക്തഹനുമാൻ. എസ്.എഫ്.ഐ നേതാവ് മത്തായി ചാക്കോ എതിരാളിയായി വന്നപ്പോൾ മൽസരം പൊടിപാറി. തിരുവമ്പാടിയിൽ ജനിച്ചുവളർന്നവൻ ചാക്കോച്ചൻ. അതുല്യ സംഘാടകൻ, ഉജ്വല വാഗ്മി, ഉൽഫുല്ല ബാലരവിപോലെ കാന്തിമാൻ. പോളിംഗ് 82 ശതമാനത്തിലേക്കുയർന്നപ്പോൾ സഖാക്കൾ വിജയം പ്രതീക്ഷിച്ചു. പക്ഷേ, ജോർജ് മാഷിൻെറ കപ്പടാ മീശയും കരുണാകരഭക്തിയും അരിയങ്ങാടി ആക്സൻറിലുള്ള സംസാരവുമാണ് തിരുവമ്പാടിയുടെ ഹൃദയം കവർന്നതെന്ന് ഫലം തെളിയിച്ചു. ഭുരിപക്ഷം 15, 784.

1991ൽ കരുണാകരൻ ജോർജ് മാഷിനെ ഒല്ലൂർക്ക് മാറ്റി. തിരുവമ്പാടി നിരുപാധികം മുസ്ലിം ലീഗിന് നൽകി. കുടിയേറ്റക്കാരായ സത്യക്രിസ്ത്യാനികൾക്ക് കടുത്ത ഹൃദയ വ്യഥയുണ്ടായി. മറുഭാഗത്ത് കോൺഗ്രസ്-എസ് സ്ഥാനാർഥിയായി സിറിയക് ജോൺ വന്നു. സംസ്ഥാനത്ത് പൊതുവേ നിലനിന്ന ഇടത് അനുകൂല തരംഗവും തിരുവമ്പാടിയിലെ കത്തോലിക്കാ ഹൃദയവികാരവും മുതലെടുത്ത് അദ്ദേഹം ജയിക്കുകയും ചെയ്തേനെ. പക്ഷേ, ശ്രീപെരുമ്പത്തൂരിലെ ബോംബ് സ്ഫോടനം ഇടതുമുന്നണിയുടെ പ്രതീക്ഷ തകർത്തു. എ.വി. അബ്ദുറഹ്മാൻ ഹാജി തിരുവമ്പാടിയിൽ പച്ചക്കൊടി പാറിച്ചു. ഭൂരിപക്ഷം 6102.

1996ൽ അബ്ദുറഹ്മാൻ ഹാജിയും സിറിയക് ജോണും വീണ്ടും ഏറ്റുമുട്ടി. പത്തനംതിട്ട, കോട്ടയം, ഇടുക്കി, എറണാകുളം ജില്ലകളിലെ ക്രിസ്ത്യൻ ഭൂരിപക്ഷ പ്രദേശങ്ങളൊഴികെ സംസ്ഥാനത്തെമ്പാടും ഇടതുതരംഗമാണ്. കോഴിക്കോട് ജില്ലയിൽ കോൺഗ്രസിൻെറ കുത്തക സീറ്റായ കൊയിലാണ്ടി ഒലിച്ചുപോയി. കൊടുവള്ളിയിൽ ലീഗിലെ മോയിൻകുട്ടി വെറും 94 വോട്ടിനാണ് ജയിച്ചത്. തിരുവമ്പാടിയിലെ സത്യക്രിസ്ത്യാനികൾ അന്തോണീസ് പുണ്യാളനും മദാമ്മാ ഗാന്ധിക്കും പിന്നിൽ ഉറച്ചുനിന്നു. ഹാജ്യാര് 5122 വോട്ട് വ്യത്യാസത്തോടെ പാസായി.

2001ൽ അബ്ദുറഹ്മാൻ ഹാജി കളമൊഴിഞ്ഞു. ലീഗ് കൊടുവള്ളി സി. മമ്മുട്ടിക്ക് കൊടുത്ത് മോയിൻകുട്ടിയെ തിരുവമ്പാടിയിൽ മൽസരിപ്പിച്ചു. എതിരാളി പിന്നെയും സിറിയക് ജോൺ (അപ്പോഴേക്കും കോൺഗ്രസ്-എസ് ശരത്പവാറിൻെറ എൻ.സി.പിയിൽ ലയിച്ചുകഴിഞ്ഞു). അത്തവണ അതിഗംഭീര യു.ഡി.എഫ് തരംഗമുണ്ടായി. മോയിൻകുട്ടിയുടെ ഭൂരിപക്ഷം 15,676. പരാജയത്തിൽ ഹാട്രിക് തികച്ച് സിറിയക് ജോൺ രംഗം വിട്ടു.

2006 ആകുമ്പോഴേക്കും എൻ.സി.പി എല്ലും തൊലിയുമായി. കടന്നപ്പള്ളി രാമചന്ദ്രൻ കോൺഗ്രസ്-എസ് പുനരുജ്ജീവിപ്പിച്ചു. വി.സി. കബീർ ഉമ്മൻ കോൺഗ്രസിലേക്ക് തിരിച്ചുപോയി, ഷൺമുഖദാസ് തെരഞ്ഞെടുപ്പ് രംഗം ഉപേക്ഷിച്ചു. സിറിയക് ജോൺ പാർട്ടിയുടെ സംസ്ഥാന പ്രസിഡൻറ്. പേരാവൂർ, തിരുവമ്പാടി, ഒറ്റപ്പാലം, പള്ളുരുത്തി സീറ്റുകൾ സി.പി.എം ദയാപുരസ്സരം ഏറ്റെടുത്തു. ബാലുശ്ശേരിയും പാലയും എൻ.സി.പിക്ക് കൊടുത്തു,

എടക്കാട് കടന്നപ്പള്ളിക്കും.

തിരുവമ്പാടി പിടിക്കാൻ സി.പി.എം മത്തായി ചാക്കോയെ മേപ്പയൂരുനിന്ന് തിരിച്ചു കൊണ്ടുവന്നു. ലീഗുകാർ, നാട്ടുകാരനായ മോയിൻകുട്ടിയെ തഴഞ്ഞ് ബേപ്പൂരുനിന്ന് ധനാഢ്യനായ എം.സി. മായിൻഹാജിയെ ഇറക്കുമതി ചെയ്തു. വിധിനിർണയിച്ച ഘടകങ്ങൾ പലതായിരുന്നു-മത്തായി ചാക്കോയുടെ വ്യക്തിപ്രാഭവം, മാർക്സിസ്റ്റ് പ്രചാരണയന്ത്രത്തിൻെറ പ്രചണ്ഡമായ പ്രവർത്തനം, സംസ്ഥാനമാകെ നിലനിന്ന രാഷ്ട്രീയാന്തരീക്ഷം, വി.എസ് തരംഗം, ലീഗുകാരുടെ അമിത ആത്മവിശ്വാസം, പ്രാദേശിക നേതാക്കളുടെ പ്രതിഷേധം, കാന്തപുരം, ജമാഅത്തെ ഇസ്‌ലാമി, പി.ഡി.പി നിലപാടുകൾ, കൊടുവള്ളിയിലെ റഹിം ഇഫക്ട്, മാറാട് കലാപവുമായി ബന്ധപ്പെട്ട് മായിൻഹാജിക്കുണ്ടായ ദുഷ്പ്പേര്, എല്ലാത്തിനുമുപരി മണ്ഡലം എക്കാലത്തേക്കും നാലാം വേദക്കാർക്ക് തീറെഴുതുന്നതിൽ സത്യക്രിസ്ത്യാനികൾക്കുണ്ടായ മനസ്താപം. അങ്ങനെ തിരുവമ്പാടിയിലെ ചെമ്മണ്ണിൽ ആദ്യമായി ചെങ്കൊടി പാറി. ചാക്കോച്ചൻെറ ഭൂരിപക്ഷം 5479.

ആറുമാസത്തിനകം തിരുവമ്പാടി വീണ്ടും പോളിംഗ്ബൂത്തിലേക്ക് നീങ്ങുന്നു. മത്തായി ചാക്കോയുടെ അകാല നിര്യാണം സംജാതമാക്കിയ ഉപതെരഞ്ഞെടുപ്പ് ഡിസംബർ നാലിന് നടക്കും. സി.പി.എം തിരുവമ്പാടി ഏരിയാ സെക്രട്ടറി ജോർജ് എം. തോമസാണ് ഇടതുമുന്നണി സ്ഥാനാർഥി. താമരശ്ശേരി പഞ്ചായത്ത് വൈസ് പ്രസിഡൻറ് വി.എം. ഉമ്മർ ഐക്യമുന്നണിയുടെയും യുവമോർച്ച നേതാവ് ഗിരീഷ് തേവള്ളി ബി.ജെ.പിയുടെയും സ്ഥാനാർഥികൾ. മൂന്നുപേരും നാട്ടുകാർ. തിരുവമ്പാടിയുടെ ഠ വട്ടത്തിനപ്പുറം അധികമൊന്നും അറിയപ്പെടാത്തവർ.

ഉറച്ച യു.ഡി.എഫ് കോട്ടയാണ് തിരുവമ്പാടി. കഴിഞ്ഞ ഏപ്രിൽ-മെയ് മാസങ്ങളിൽ നിലനിന്ന വൈകാരികാന്തരീക്ഷമോ വി.എസ് തരംഗമോ ഇപ്പോഴില്ല. മത്തായി ചാക്കോയുടെ വ്യക്തിപ്രാഭവം ജോർജ് തോമസിനില്ല. മായിൻഹാജിക്കുള്ള ദുഷ്പ്പേര് ഉമ്മർ മാസ്റ്റർക്കുമില്ല. ജമാഅത്തെ ഇസ്‌ലാമി, പി.ഡി.പി, കാന്തപുരം സുന്നി ഗ്രൂപ്പുകളിൽനിന്ന് കഴിഞ്ഞ തവണത്തേതുപോലുള്ള സഹായം ഇടതുപക്ഷത്തിന് പ്രതീക്ഷിക്കാനുമാവില്ല -ഇത്രയുമാണ് ഐക്യമുന്നണിക്ക് അനുകൂലമായ ഘടകങ്ങൾ.

സ്വാശ്രയ വിദ്യാഭ്യാസ നിയമത്തിൻെറ ന്യൂനപക്ഷ വിരുദ്ധ സ്വഭാവം, മുരിങ്ങൂർ ധ്യാനകേന്ദ്രത്തിലെ പൊലീസ് റെയ്ഡ്, മത്തായി ചാക്കോയുടെ മൃതദേഹം പള്ളി സെമിത്തേരിയിലല്ലാതെ പാർട്ടി ഓഫീസ് പരിസരത്ത് അടക്കിയത് മുതലായ വിഷയങ്ങളും പയറ്റിനോക്കാവുന്നതാണ്.

തെരഞ്ഞെടുപ്പ് തോൽവിയുടെ ഞെട്ടലിൽനിന്ന് ലീഗ് ഇനിയും കരകയറിയിട്ടില്ല. പാർട്ടിയുടെ അസ്തിവാരം ഇളകിയിരിക്കുന്നു. തോൽവിക്ക് ഉത്തരവാദിയെന്ന് മുദ്രയടിച്ച് ഒഴിവാക്കപ്പെട്ട ജനാബ് കുഞ്ഞാലിക്കുട്ടി ജനറൽ സെക്രട്ടറി സ്ഥാനത്ത് തിരിച്ചെത്തുകയും ചെയ്തിരിക്കുന്നു. ജയസാധ്യതയുണ്ടെങ്കിൽ മുനീറോ മുഹമ്മദ് ബഷീറോ തിരുവമ്പാടിയിൽ മൽസരിച്ചേനെ. മുഹമ്മദാലി ജിന്ന മൽസരിച്ചാലും തോൽക്കും എന്ന് ഉറപ്പുള്ളതുകൊണ്ടാണ് സ്ഥാനാർഥിത്വം പാവം ഉമ്മർ മാസ്റ്ററെ തേടിയെത്തുന്നത്.

മാറാട് അന്വേഷണ കമീഷൻ റിപ്പോർട്ട് ലീഗിൻെറ പ്രതിച്ഛായക്ക് മങ്ങലേൽപിച്ചിരിക്കുന്നു. കോണി ചിഹ്നത്തിൽ വോട്ടുകുത്തും മുമ്പ് ഹിന്ദു-ക്രിസ്ത്യൻ വോട്ടർമാർ രണ്ടുവട്ടം ആലോചിക്കും. എരിതീയിൽ എണ്ണ പകർന്നുകൊണ്ട് ആര്യാടൻ മുഹമ്മദും ടി.എച്ച്. മുസ്തഫയും നടത്തിയ പ്രസ്താവനകൾ കോൺഗ്രസുകാരെ ഇരുത്തി ചിന്തിപ്പിക്കും. യഥാർഥത്തിൽ ലീഗ് തോൽക്കേണ്ടത് കോൺഗ്രസിൻെറ ആവശ്യമാണ്. മുസ്‌ലിംലീഗിൻെറ ദുഷ്ക് അവസാനിപ്പിക്കാൻ, വിലപേശൽ ശക്തി കുറക്കാൻ തിരുവമ്പാടിയിലെ പരാജയം അനിവാര്യം.

കോഴിക്കോട്, വയനാട് ജില്ലകളിൽനിന്ന് നിലവിൽ ഒറ്റ ക്രിസ്ത്യൻ എം.എൽ.എയുമില്ല. തൃശൂരിന് വടക്ക് രണ്ടേ രണ്ട് ക്രിസ്ത്യാനികളേ നിയമസഭാംഗങ്ങളായുള്ളൂ - ജോസ് ബേബി (മണ്ണാർക്കാട്), കെ.സി. ജോസഫ് (ഇരിക്കൂർ). ഈ പോരായ്മ പരിഹരിക്കാൻ തിരുവമ്പാടിയിലെ കുടിയേറ്റക്കാർ കിണഞ്ഞു പരിശ്രമിക്കാനാണ് സാധ്യത.

സിറിയക് ജോൺ നയിക്കുന്ന എൻ.സി.പിയിൽ കരുണാകരൻെറ ഡി.ഐ.സി നിരുപാധികം ലയിച്ചിരിക്കുന്നു. ഇരുപാർട്ടികൾക്കും അൽപസ്വൽപം സ്വാധീനമുള്ള സ്ഥലമാണ് തിരുവമ്പാടി. മാർക്സിസ്റ്റ് സ്ഥാനാർഥിയുടെ വിജയത്തിനുവേണ്ടി മുരളീധരനും കൂട്ടരും കൈമെയ് മറന്ന് പ്രവർത്തിക്കും. കാരണം, ഇടതുമുന്നണിയിലേക്കുള്ള പാത താമരശ്ശേരി ചുരത്തിലൂടെയാണ്. കോൺഗ്രസ് ഭരണകാലത്തുപോലും ഉപതെരഞ്ഞെടുപ്പിൽ മാർക്സിസ്റ്റ്സ്ഥാനാർഥിയെ തോൽപിക്കുക ദുഷ്കരമാണ്. ഇടതു ഭരണകാലത്ത് അത് മിക്കവാറും അസാധ്യവുമാണ്. 1958ലെ ദേവികുളം ഉപതെരഞ്ഞെടുപ്പു മുതൽ 1999ലെ എറണാകുളം ഉപതെരഞ്ഞെടുപ്പുവരെ ദൃഷ്ടാന്തങ്ങൾ. സി.പി.എമ്മിൻെറ മൊത്തം സംഘടനാശേഷിയും മണ്ഡലത്തിൽ കേന്ദ്രീകരിക്കപ്പെടും. അയൽ ജില്ലകളിൽനിന്നുവരെ പ്രവർത്തകർ പ്രവഹിക്കും. കിട്ടാവുന്ന ഒരു വോട്ടും പാഴാവുകയില്ല. ചിട്ടയായ പ്രവർത്തനം, സുനിശ്ചിതമായ വിജയം.

മത്തായി ചാക്കോക്ക് കിട്ടിയതിനേക്കാൾ ഉയർന്ന ഭൂരിപക്ഷത്തോടെ ജോർജ് എം. തോമസ് വിജയിക്കാനാണ് സാധ്യത. കാതുള്ളവർ കേൾക്കട്ടെ, സംശയാലുക്കൾ ഡിസംബർ ഏഴുവരെ കാത്തിരിക്കട്ടെ. ●